# സാഹിത്യവാരഫലം

1970/05/10-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## ശവകുടീരത്തിലെ മലയാളഭാഷ

ഖലീൽ ജിബ്രാൻ

‘ജനയുഗം’ വാരികയുടെ 39-ാം ലക്കം. അതിന്റെ 29-ാം പുറം. ഇടതുവശത്ത് ഒരു ബാലന്റെ ചിത്രം. വലതുഭാഗത്തു മധ്യത്തിലായി “ഓന്ത്” എന്ന ചുവന്ന അക്ഷരങ്ങളിലുള്ള ശീർഷകം. അതിനു മുകളിലും താഴെയുമായി കറുത്ത കൊച്ചുകൊച്ച് അക്ഷരങ്ങൾ. നിർദ്ദോഷങ്ങളായ അക്ഷരങ്ങളാണെന്നു വിചാരിക്കേണ്ട. അവയിലൂടൊന്നു കണ്ണോടിക്കൂ. ഒരു ക്രൂരനായ ബാലന്റെ രൂപം അവയിൽനിന്ന് ഉയർന്നുവരും. അവൻ തുമ്പികളെ കൊല്ലുന്നത്, ഓന്തിനെ തല്ലിച്ചതയ്ക്കുന്നത്, തേരട്ടകളെ മധ്യം വച്ചു മുറിക്കുന്നത്, ഇവയൊക്കെ വായനക്കാർ കാണും. ആ കാഴ്ചകൾ കണ്ട് അവൻ അറച്ചിരിക്കുമ്പോൾ ആ ദുഷ്ടനായ ചെറുക്കൻ നാക്കെടുക്കാൻ വയ്യാത്ത കൊച്ചനിയത്തിയെ ശ്വാസം മുട്ടിക്കുന്നതും അങ്ങനെ അതിന്റെ ചെറിയ കണ്ണുകളും ചെറിയ നാക്കും വെളിയിലേക്കു തള്ളുന്നതും ദർശിക്കും. വി. എസ്സ്. നിർമ്മല എഴുതിയ ഈ ചെറുകഥ വായിച്ചാൽ വായനക്കാർക്കു കോപമോ വെറുപ്പോ അല്ല ഉണ്ടാകുന്നത്, അറപ്പാണ്. ഇത്ര ജുഗുപ്സാവഹമായ വേറൊരു കഥ അടുത്തകാലത്തെങ്ങും ഞാൻ വായിച്ചിട്ടില്ല. സംസ്കൃത ആലങ്കാരികന്മാർ രണ്ടു തരത്തിലുള്ള വൃത്തികളെക്കുറിച്ചു പറഞ്ഞിട്ടുണ്ട്; തദ്വൃത്തിയും തൽസമവൃത്തിയും. ഒരു കൊലപാതകം കാണാനിടവന്നാൽ ജനിക്കുന്ന പേടിയും അറപ്പുമാണു കൊലപാതകത്തെ വർണ്ണിക്കുന്ന ഒരു കാവ്യം ജനിപ്പിക്കുന്നതെങ്കിൽ അവിടെ തദ്വൃത്തിയേ നടക്കുന്നുള്ളുവെന്നാണ് അവരുടെ മതം. നേരേമറിച്ചു വധവർണ്ണനം രസാനുഭൂതിയുളവാക്കിയാൽ തൽസമവൃത്തി നടക്കുന്നു. വി. എസ്സ്. നിർമ്മലയുടെ പടം വാരികയിലുണ്ട്. ഒരു കൊച്ചുകുട്ടി. ആ കുട്ടിക്കുണ്ടോ ഇതു വല്ലതുമറിയാൻ മാർഗ്ഗം? കഥയെഴുതുന്നു, കഥാകാരിയാകാൻ വേണ്ടി. പക്ഷേ, വായനക്കാരായ നമ്മൾ അതു വായിച്ചു കുറച്ചു നേരമെങ്കിലും അറപ്പ് എന്ന വികാരത്തിനു വിധേയരായി അസ്വസ്ഥരാകുന്നു. നമ്മുടെ ഈ ജീവിതം ക്ലേശഭൂയിഷ്ഠമാണ്. അതിന് ഒട്ടൊക്കെ ആശ്വാസം നല്കുന്നതു സാഹിത്യമെന്ന കിനാവാണ്. ആ മോഹനസ്വപ്നത്തെ പേടിസ്വപ്നമാക്കി മാറ്റുന്ന ഇത്തരം കഥകൾ ആരും എഴുതിക്കൂടാ. കൊച്ചുകുട്ടിയാണെങ്കിൽ പോലും എഴുതിക്കൂടാ. കാട്ടാളനും പരിഷ്കാരമുള്ളവനും തമ്മിൽ ഒരു വ്യത്യാസവുമില്ലെന്നു കുട്ടികൾക്കും പറയാൻ പാടില്ലല്ലോ. പക്ഷേ, നിർമ്മലയുടെ ഈ അപരാധം അപരാധമേയല്ലെന്ന നിഗമനത്തിൽ നമ്മെക്കൊണ്ടു ചെല്ലുന്ന മറ്റൊരു കുത്സിതമായ കഥയുണ്ട് ‘ജനയുഗം’ വാരികയിൽ. “അഗ്നി” എന്നാണ് അതിന്റെ പേര്. എഴുതിയത് ശ്രീ. വി. എം. കുട്ടി. വേശ്യയ്ക്കു പ്രായം കൂടിയതു കൊണ്ട് ആരെയും ആകർഷിക്കാൻ വയ്യ. എല്ലാ ആളുകളും അവളെ ആട്ടിയോടിക്കുന്നു. വേശ്യയ്ക്കാകട്ടെ വ്യഭിചരിച്ചേ മതിയാകൂ. കാരണം അവൾ വളരെ ദിവസമായി ഒന്നു കഴിച്ചിട്ടില്ല എന്നതുതന്നെ. അപ്പോൾ ചീഞ്ഞൊഴുകിയ വ്രണത്തിന്റെ ഗന്ധം പരത്തിക്കൊണ്ട് ഒരുവൻ അവളുടെ മുമ്പിൽ വന്നുനില്ക്കുന്നു. അയാളുടെ ശരീരത്തിൽ നിന്നു ചോരയൊലിക്കുന്നു: ചലം ഒലിക്കുന്നു. അസഹനീയമായ നാറ്റം. അവൾ പലപ്പോഴും അയാൾക്കു ഭിക്ഷ കൊടുത്തിട്ടുണ്ട്; എങ്കിലും “എടാ നായേ, പൈസയെടുക്ക്” എന്നു പറഞ്ഞു. നാണയങ്ങളുടെ ശബ്ദം. അവൾ പണം എണ്ണിവാങ്ങി. പഴുത്തൊലിക്കുന്ന കൈകൾ അവളെ സ്പർശിച്ചു. അവൾ ആ കൈകൾ തട്ടിമാറ്റിയില്ല. സംസ്കൃതപദങ്ങളും മലയാളപദങ്ങളും ആശയാവിഷ്കാരത്തിന് അപര്യാപ്തമെന്നു തോന്നുമ്പോൾ ഞാൻ ഇംഗ്ലീഷ് പദങ്ങളെ ശരണം പ്രാപിക്കാറുണ്ട്. വൾഗർ (vulgar) എന്ന ഇംഗ്ലീഷ് പദം കൊണ്ടാണ് ഞാൻ ഈ ചെറുകഥയെ വിശേഷിപ്പിക്കുന്നത്. ഈ രണ്ടു ചെറുകഥകളും വായിച്ചുണ്ടായ ക്ലേശം തീർക്കുന്നതിനു വേണ്ടി ഞാൻ ശ്രീ. ഖലീൽ ജിബ്രാന്റെ ‘നാഥന്റെ ശബ്ദം’ എന്ന ഗ്രന്ഥം തുറന്ന് ഇങ്ങനെ വായിച്ചു:

> രാത്രിയുടെ നിശ്ശബ്ദതയിൽ ജ്ഞാനം എന്റെ കിടക്കയുടെ അടുക്കൽ വന്നു നിന്നു. സ്നേഹമുള്ള അമ്മയെപ്പോലെ അവൾ എന്റെ കണ്ണീരു തുടച്ചുകൊണ്ടു പറഞ്ഞു: “നിന്റെ ആത്മാവിന്റെ വിലാപങ്ങൾ ഞാൻ കേട്ടു. നിന്നെ സമാശ്വസിപ്പിക്കാനാണ് ഞാൻ ഇവിടെ വന്നത്. നിന്റെ ഹൃദയം അനാവരണം ചെയ്യൂ. ഞാൻ അത് പ്രകാശം കൊണ്ടു നിറയ്ക്കാം. ചോദിക്കൂ. സത്യത്തിന്റെ മാർഗ്ഗം ഞാൻ കാണിച്ചു തരാം.”

ലെബ്നാണിലെ മഹാകവേ! ഞങ്ങളുടെ ചെറുകഥകൾ ആത്മാവിന്റെ വിലാപങ്ങൾ ഉയർത്തുകയാണ്. ഞങ്ങളുടെ ഹൃദയത്തെ പ്രകാശംകൊണ്ടു നിറച്ചാലും. സത്യത്തിന്റെ മാർഗ്ഗം കാണിച്ചുതന്നാലും! ഈ പ്രാർത്ഥനയോടെ, കിനാവിന്റെ സൗന്ദര്യമാസ്വദിക്കാമെന്ന അഭിലാഷത്തോടെ, ഞാൻ ‘കുങ്കുമം’ വാരികയെടുക്കുന്നു. ശ്രീ. എം. രാഘവന്റെ “ഭ്രാന്താണ്” ആദ്യത്തെ ചെറുകഥ. ബോംബെയിൽ നിന്നു വരുന്ന സായ്പിനെ മയക്കിയെടുക്കാൻ ഭാര്യയുടെ ആകർഷകത്വത്തെ പ്രയോജനപ്പെടുത്തുന്ന ഒരുവന്റെ കഥയാണിത്. പ്രതിപാദ്യവിഷയത്തിന്റെ സാധാരണത്വമോ പ്രതിപാദനരീതിയുടെ പുതുമയില്ലായ്മയോ മാത്രമല്ല വായനക്കാരെ പീഡിപ്പിക്കുന്നത്. ജീവിതത്തെ പ്രകാശിപ്പിക്കുവാൻ കഥാകാരന് കഴിയുന്നില്ല എന്നതാണ് ഏറ്റവും ദുഃഖജനകം. ശ്രീ. ചൊവ്വല്ലൂർ കൃഷ്ണൻകുട്ടിയുടെ “പ്രതികാര”മെന്ന കഥയും ഇതിൽനിന്നു തീരെ വിഭിന്നമല്ല. സ്വച്ഛന്ദഗതിയിൽ താല്പര്യമുള്ള ഭാര്യ. അവൾ മദ്യം കുടിക്കും. കൂട്ടുകാരുമായി തോന്നിയ സ്ഥലങ്ങളിലെല്ലാം പോകും. അവളെ ശാസിച്ചു നേരെയാക്കണമെന്നുണ്ട് ഭർത്താവിന്. പക്ഷേ, അവളെക്കാണുമ്പോൾ അയാൾ അവളുടെ സൗന്ദര്യത്തിന്റെ മായികശക്തിക്ക് അടിമപ്പെട്ടുപോകും. ഒടുവിൽ അയാളും ആ രീതിയിൽ ക്രമംതെറ്റിയ ജീവിതം ആരംഭിക്കുന്നു. അതുകണ്ടു ഭാര്യ ആഹ്ലാദിക്കുമ്പോൾ കഥയവസാനിക്കുന്നു. ആഹ്ലാദത്തിന്റെ മണ്ഡലങ്ങൾ അന്വേഷിച്ചുപോകുന്ന അനുവാചകനെ തൃപ്തിപ്പെടുത്തുന്നില്ല ഈ ചെറുകഥ. അതിന്റെ യാന്ത്രികസ്വഭാവവും ബോധനഗമ്യതയും[1] അയാൾക്കു വൈരസ്യമുളവാക്കുന്നു.

1. കഥ ഇന്നരീതിയിൽ അവസാനിക്കുമെന്ന് വായനക്കാരന് ആദ്യമേ ഉണ്ടാവുന്ന തോന്നൽ.

ശ്രീ. പദ്മനാഭൻ പാറയിൽക്കാവിന്റെ ഏതോ ഒരു കഥ നല്ലതാണെന്ന് മുൻപ് എഴുതിയ ഒരോർമ്മയോടുകൂടിയാണ് ഞാൻ അദ്ദേഹത്തിന്റെ “പരീക്ഷ” എന്ന ചെറുകഥ ‘മലയാളരാജ്യം’ ചിത്രവാരികയിൽ വായിച്ചത് (ലക്കം 41). എല്ലാ അനുഭവങ്ങളുമുള്ള ഒരു വൃദ്ധൻ. ചെറുപ്പകാലത്ത് അയാൾ പ്രേമിച്ചു; ദുഃഖിച്ചു; നല്ല ഉദ്യോഗം നോക്കി. വയസ്സനായപ്പോൾ ഓർമ്മകൾ മാത്രമേയുള്ളൂ. ഇന്നാരും സ്നേഹിക്കാനില്ല. എന്നുമാത്രമല്ല, എല്ലാവരും അവഗണിക്കുന്നു, പുച്ഛിക്കുന്നു. ആത്മഹത്യയ്ക്ക് അയാൾ ഉറച്ചതാണ്. എങ്കിലും അതു ചെയ്യാതെ ഇറങ്ങിനടക്കുന്നു. വൃദ്ധന്റെ നൈരാശ്യവും, മോഹവും, മോഹഭംഗവും ഹൃദയസ്പർശകമായി ചിത്രീകരിക്കാൻ കഥാകാരനു കഴിഞ്ഞില്ല എന്ന നിലയിൽ ഇത് ഒരു വമ്പിച്ച പരാജയമത്രേ. വയസ്സന് ജീവിതമൊരു ഭാരമാണ്. കലാരാഹിത്യത്തിന്റെ ദുസ്സഹമായ ഭാരം അനുവാചകന്റെ കഴുത്തൊടിക്കുകയാണ് ഇവിടെ. കഥയ്ക്കു നൈസർഗ്ഗികത്വമില്ല, അർത്ഥമില്ല, മൂല്യമില്ല.

വർഷങ്ങൾക്കുമുൻപാണ്. ഞാനൊരു “മരണം അന്വേഷിച്ച്” ഒരു വീട്ടിൽ ചെന്നു. പരമസുന്ദരിയായിരുന്ന ഒരു പെൺകുട്ടി നാക്കിൽ ക്യാൻസർ വന്നു മരിച്ചു. അവളുടെ മൃതദേഹത്തിന്റെ തലയ്ക്കൽ ഒരു നിലവിളക്കു കത്തിച്ചു വച്ചിരുന്നു. അതിൽ എണ്ണ തീർന്നു ദീപം കെടാറാകുമ്പോൾ ഒരു യുവാവ് എണ്ണയൊഴിച്ചു തിരി നീട്ടിവയ്ക്കും. ആ കൃത്യമാണ് എനിക്ക് അസഹനീയമായിത്തോന്നിയത്. ദീപത്തിന്റെ ഔജ്ജ്വല്യത്തിൽ മരണത്തിന്റെ സുവ്യക്തരൂപം അയാൾ തെളിച്ചുകാണിക്കും പോലെ എനിക്കു തോന്നി. അന്ധകാരത്തിൽ അപ്രത്യക്ഷമാകുന്ന മരണത്തെ വെളിച്ചംകൊണ്ട് അയാൾ എനിക്കു കാണിച്ചുതരുംപോലെ തോന്നി. ശ്രീ. എൻ. ബി. ശശികുമാറിന്റെ “ചങ്ങല” എന്നചെറുകഥ “മലയാളരാജ്യ”ത്തിൽ വായിച്ചപ്പോൾ ആ യുവാവു ദീപം തെളിച്ചതു ഞാൻ ഓർമ്മിച്ചുപോയി. മരിച്ചുകിടക്കുന്ന കലാദേവതയുടെ തലയ്ക്കൽ തിരി നീട്ടുകയാണു ശശികുമാർ. മൃത്യുവിനേക്കാൾ വൈരൂപ്യമാർന്ന കലാശൂന്യതയെ പ്രകാശത്തിൽ നിറുത്തുകയാണ് അദ്ദേഹം. ഒരു സ്ത്രീ കമിതാവിൽ നിന്നു ഗർഭംധരിച്ചു. അയാൾ അവളെ ഉപേക്ഷിച്ചു. പ്രതികാര നിർവഹണത്തിനുവേണ്ടി—പുരുഷലോകത്തെ ഒന്നാകെ വഞ്ചിക്കുന്നതിനുവേണ്ടി—അവൾ മറ്റൊരു പുരുഷനെ വിവാഹം കഴിക്കാൻ തീരുമാനിക്കുന്നു. ദീപം തെളിക്കുന്നതു കാണാൻ കൗതുകമുള്ളവർക്ക് ഈ കഥ വായിക്കാം ദുഃഖിക്കാം. ശശികുമാർ മാത്രമല്ല മൃതദേഹത്തിന്റെ തലയ്ക്കൽ തിരിനീട്ടുന്നത്. “മലയാളനാട്ടി”ലെ പ്രസാദുമുണ്ട് (49-ാം ലക്കം). അത്യന്താധുനികന്റെ ഏകാന്തതയാണ് അദ്ദേഹത്തിന്റെ വിഷയം. മരണം മാത്രമാണ് അത്യന്താധുനികർക്കു യാഥാർത്ഥ്യമായിട്ടുള്ളത്. ലൈംഗികവേഴ്ചയും ഒരു യാഥാർത്ഥ്യം തന്നെ അവർക്ക്. അതു ഭാഗികയാഥാർത്ഥ്യമായി അവർ കരുതുന്നുവെന്നു തിരുത്തിപ്പറയാം. ഈ ഭാഗികസത്യത്തെ കഥാകാരൻ ആലേഖനം ചെയ്യുന്ന രീതി നോക്കുക:

1. ജാനുവിനെ ഭോഗിക്കുമ്പോൾ…
2. വെയിലെന്ന ശുക്ലം താഴേയ്ക്കൊഴുകി ഭൂമിയുമായി ഇണചേരുന്നു.
3. ഭോഗസുഖത്തിന്റെ പാരമ്യതയിൽ ഭൂമി ജ്വലിക്കുന്നു. പുളയുന്നു.
4. ആർത്തവരക്തമൊഴുകി ചക്രവാളം ചുവപ്പിച്ച്…

ഇങ്ങനെ പലതും. ഇതു കലയല്ല; അശ്ലീലരചനയാണ്. പ്രസാദ് പ്രയോഗിക്കുന്ന ഈ വാക്കുകളെല്ലാം ഒ. വി. വിജയനും പ്രയോഗിക്കാറുണ്ട്. പക്ഷേ, വിജയൻ എഴുതുമ്പോൾ കലയുടെ മാന്ത്രിക പ്രഭാവത്തിനു നാം വിധേയരാകുന്നു. പ്രസാദ് മാലിന്യത്തിലേക്കു നമ്മെ എറിയുന്നു. കലയുടെ രഹസ്യം മനസ്സിലാക്കിയ ശ്രീ. കെ. എൽ. മോഹനവർമ്മ കലാശൂന്യമായ ഒരു കഥയാണു ഈ പ്രാവശ്യം “മലയാളനാട്ടി”ൽ എഴുതിയിരിക്കുന്നത്. ഒരു ധനികയുടെ സഹൃദയത്വമില്ലായ്മയെ പരിഹസിക്കാനാണു കഥാകാരന്റെ യത്നം. താൻ എഴുതുന്നതിന്റെ മൂല്യമെന്താണ്, അർത്ഥമെന്താണ് എന്നു മോഹനവർമ്മ അല്പം ആലോചിച്ചിരുന്നെങ്കിൽ ഈ കഥ വെളിച്ചം കാണുമായിരുന്നില്ല. “ചെന്നായുടെ നാവ്” എന്ന ചെറുകഥയെഴുതിയ ശ്രീ. പി. ഏ. ദിവാകരനെക്കുറിച്ചും അതുതന്നെ പറയണം. വാക്കുകളുടെ ഘോഷയാത്രയേയുള്ളൂ അദ്ദേഹത്തിന്റെ കഥയിൽ. മുദ്രാവാക്യങ്ങൾ നമ്മുടെ കാതിൽവന്നു വീഴുന്നു. ശബ്ദം നമ്മെ പ്രകമ്പനം കൊള്ളിക്കുന്നു. ഘോഷയാത്രയുടെ ലക്ഷ്യത്തെക്കുറിച്ചു നമുക്കോ ദിവാകരനോ ഒരു ബോധവുമില്ല.

കലാദേവത സൗന്ദര്യത്തിന്റെ സിംഹാസനത്തിലിരിക്കുന്നതു കണ്ടാൽ പുരുഷൻ ചോദിക്കും, “ഭവതിയുടെ കാർകുന്തൽ ഞാൻ പട്ടുനാടകൊണ്ട് ബന്ധിക്കട്ടേ? കിരീടത്തിലെ രത്നങ്ങളെ കൂടുതൽ തേജോമയങ്ങളാക്കട്ടേ? ഭവതിയുടെ പാദങ്ങളിൽ ചെമ്പിഞ്ഞിച്ചാറു ലേപനം ചെയ്യട്ടേ?” സ്ത്രീയാണെങ്കിൽ ഇങ്ങനെയൊരു ചോദ്യവുമില്ല. ഇല്ലെന്നു മാത്രമല്ല. സൗകര്യമുണ്ടെങ്കിൽ കലാദേവതയോട് ഇങ്ങനെ പറയുകയും ചെയ്യും: “എന്റെ അടുക്കള ഒന്ന് അടിച്ചുവാരിയിട്ടു പോ” പുരുഷൻ റൊമാന്റിക്കാണ്. സ്ത്രീ പ്രായോഗികവസ്തുതകളിൽ താല്പര്യമുള്ളവളും. ഈ പ്രായോഗികതയാണ് സ്ത്രീകളുടെ കലാസൃഷ്ടികൾക്കു സങ്കുചിതത്വം വരുത്തുന്നത്. ജെയിൽ ആസ്റ്റിനാകട്ടെ, എമിലീബ്രോണ്ടിയാകട്ടെ, കാതറൈൻ മാൻസ് ഫിൽഡാകട്ടെ, ആരായാലും പ്രായോഗികബുദ്ധിയിൽനിന്ന് രക്ഷപ്രാപിക്കുന്നില്ല. ദേശാഭിമാനിയുടെ 38-ാം ലക്കത്തിൽ ശ്രീമതി ഒ. ഭാവന എഴുതിയ ‘പരീക്ഷണം’ എന്ന ചെറുകഥയും ഈ സത്യത്തിന് നിദർശകമാണ്. കാമുകൻ കാമുകിയെ വിവാഹം ചെയ്തുകൊള്ളാമെന്നു പറഞ്ഞു. അവൾ അക്കാര്യം എഴുതിവാങ്ങിച്ച് ആഭിഭാഷകനു കൊടുത്തയയ്ക്കാൻ ഭാവിക്കുമ്പോൾ അയാൾ ഇറങ്ങിയോടുന്നു. പ്രായോഗികത്വം ഏറിനില്ക്കുന്ന ഈ കഥയിൽ ഭാവനയില്ല, വികാരമില്ല. ഭാവചാപല്യം മാത്രമേയുള്ളു. സ്ത്രീ എപ്പോഴും സ്ത്രീതന്നെ എന്നതിന്റെ പ്രഖ്യാപനമേയുള്ളൂ.

### ആൾക്കൂട്ടം



തോമസ് മൻ

വളരെയേറെ ഒച്ചപ്പാട് ഉണ്ടാക്കിയ ഒരു നോവലാണ് ശ്രീ. ആനന്ദിന്റെ “ആൾക്കൂട്ടം”. പ്രസിദ്ധീകരിച്ചാൽ നോബൽ സമ്മാനം ലഭിക്കാവുന്ന കൃതി എന്നുവരെ ചിലർ അതിനേക്കുറിച്ചു പറഞ്ഞു. ഈ ആഴ്ചയിൽ ആ ഗ്രന്ഥം പുറത്തിറങ്ങി. 604 പുറങ്ങൾ. മനോഹരമായ അച്ചടി, മനോഹരമായ കവർ, തൂവെള്ളക്കടലാസ്സ്, പന്ത്രണ്ടു രൂപാ വില. സംസ്കാരം വികസിപ്പിക്കാൻ വേണ്ടി ഞാനതു വാങ്ങി. എന്റെ പണത്തിന്റെ ഒരു ഭാഗം നഷ്ടമായിപ്പോയെന്ന് ഞാൻ മനസ്സിലാക്കുകയും ചെയ്തു. തോമസ് മന്നിന്റെ “മാജിക് മൗണ്ട”നിലെ നായകൻ ഹൻസ് കസ്റ്റോർപ് തീവണ്ടിയാഫീസിൽ വന്നിറങ്ങുന്നതുപോലെ ജോസഫ് ബോംബെ തീവണ്ടിയാഫീസിൽ വന്നിറങ്ങുന്നു. പിന്നീട് ഓരോരോ വ്യക്തികൾ നമ്മുടെ മുൻപിൽ വരുന്നു. പ്രേം, രാധ, സുന്ദർ, ലളിത എന്നിങ്ങനെ പലരും. ‘മാജിക് മൗണ്ട’നിലെ പീപ്പർകോറനും ഷോഷയും യോഹാഹിമും ഒക്കെ തത്വചിന്താത്മകമായി സംസാരിക്കുന്നതു പോലെ ആനന്ദിന്റെ കഥാപാത്രങ്ങളും സംസാരിക്കുന്നു. ഒരു വ്യത്യാസം ‘മാജിക് മൗണ്ട’നിലെ ഓരോ വാക്യവും മൗലികം ‘ആൾക്കൂട്ട’ത്തിലേതു പരകീയവും. ഗ്രന്ഥകാരന്റെ ജീവരക്തത്തിൽ നിന്ന് ഉദിച്ചുയരാത്ത ഈ ചിന്തകൾ സഹൃദയനെ മടുപ്പിക്കുന്നു. ഒരിടത്തും മൗലികത്വമില്ല; ഭാവനയുടെ വിലാസമില്ല. കഥാപാത്രങ്ങൾക്കു ജീവനില്ല. രസശൂന്യമായ പ്രബന്ധം പോലിരിക്കുന്നു “ആൾക്കൂട്ടം”. ആധുനികമനുഷ്യന്റെ ആത്മാവിലേയ്ക്കു കടന്നുചെല്ലാനാണ് ഗ്രന്ഥകാരന്റെ ശ്രമം. പ്രകൃതിയുടെ അനുഗ്രാഹകശക്തിയെ മറന്ന് യന്ത്രത്തിന് അടിമപ്പെടുന്ന മനുഷ്യന്റെ പാരതന്ത്ര്യത്തെ വ്യക്തമാക്കാനാണ് അദ്ദേഹത്തിന്റെ യത്നം. മനുഷ്യന്റെ ഏകാന്തതയെ ചിത്രീകരിക്കാനാണ് അദ്ദേഹത്തിന്റെ കൗതുകം. പക്ഷേ, ഭാവനാശക്തിയുടെ കുറവുകൊണ്ട് അദ്ദേഹം പരാജയപ്പെടുന്നു; ഭീമമായി പരാജയപ്പെടുന്നു. ഒരാളിന്റെ മഹാപ്രയത്നത്തെ ഇങ്ങനെ തള്ളിപ്പറയുന്നതിൽ എനിക്കു വല്ലായ്മയില്ലാതില്ല. എങ്കിലും ഞാൻ എന്റെ “വികാരങ്ങളോടു സത്യസന്ധത പാലിക്കണമല്ലോ.”



സുകുമാർ അഴീക്കോട്

“പത്രങ്ങൾ തുടങ്ങിയ ബഹുജനസമ്പർക്കോപാധികൾ വിതരണം ചെയ്യുന്ന വിജ്ഞാനസംസ്കാരങ്ങൾ” പരിമിതങ്ങളാണെന്നു ശ്രീ. സുകുമാർ അഴീക്കോടു പ്രസ്താവിക്കുന്നു (ജനയുഗം-ലക്കം 39). അദ്ദേഹത്തിന്റെ പ്രബന്ധം ചിന്തോദ്ദീപകമാണ്. സാഹിത്യത്തിലെ നൂതനപ്രവണതകളെക്കുറിച്ച് ശ്രീ. എം. കുഞ്ഞിരാമൻ (അഴീക്കോട്ട്) ഉപന്യസിക്കുന്നു (ദേശാഭിമാനിവാരിക). ആധുനികം എന്നു കരുതപ്പെടുന്ന ആശയങ്ങളുടെയും മൂല്യങ്ങളുടെയും പ്രതിപാദനത്താൽ സാഹിത്യത്തിന് എങ്ങനെ നവീനത വന്നുചേർന്നുവെന്നാണു കുഞ്ഞിരാമൻ വ്യക്തമാക്കേണ്ടിയിരുന്നത്. അതിനുള്ള യത്നം ഇവിടെ ദർശനീയമല്ല. മലയാളസാഹിത്യത്തിലെ ലൈംഗികത്വം നിന്ദ്യമാണെന്ന അർത്ഥത്തിൽ ശ്രീ. ആണ്ടലാട്ടു ശ്രദ്ധേയമായ ഒരു പ്രബന്ധം ‘ദേശാഭിമാനി’ വാരികയിൽ എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ലേഖനത്തിനു കലാഭംഗിക്കുറവാണ്. എങ്കിലും അതിലെ അഭിപ്രായങ്ങൾ നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കേണ്ടതാണ്. ലൈംഗികത്വത്തിന്റെ അതിപ്രസരംകൊണ്ടു നമ്മുടെ എല്ലാ സംസ്കാരികമണ്ഡലങ്ങളും ദുഷിച്ചിരിക്കുകയാണല്ലോ.

കവി ഭാഷയുടെ അച്ഛനും അമ്മയുമാണെന്നു ജിബ്രാൻ പറഞ്ഞിട്ടുണ്ട്. അദ്ദേഹം പോകുന്നിടത്തൊക്കെ ഭാഷയും പോകുന്നു. കവി മരിക്കുമ്പോൾ ഭാഷ അദ്ദേഹത്തിന്റെ ശവകുടീരത്തിൽ സാഷ്ടാംഗപ്രണാമം ചെയ്തു വിലപിക്കുന്നു, മറ്റൊരു കവി വന്ന് അതിനെ പിടിച്ചുയർത്തുന്നതുവരെ ആ വിലാപം തുടർന്നുകൊണ്ടിരിക്കും. ജിബ്രാന്റെ ഈ പ്രസ്താവം എത്ര സാർത്ഥകം! ചങ്ങമ്പുഴയുടെ ശവകുടീരത്തിൽക്കിടന്നു വിലപിക്കുന്ന മലയാളഭാഷയെ പിടിച്ചെഴുന്നെല്പിക്കാൻ ഇന്നുവരെ ഒരു കവിയും ഇവിടെ ഉണ്ടായിട്ടില്ല. ശ്രീ. കിളിമാനൂർ രമാകാന്തിന്റെ “കുങ്കുമപ്പൊട്ട്,” ശ്രീ. തൃക്കൊടിത്താനം ഗോപിനാഥൻ നായരുടെ “പ്രതിജ്ഞ” എന്നീ കവിതകൾ നാം താൽപര്യത്തോടെ വായിക്കും (കുങ്കുമം വാരിക). പക്ഷേ, പ്രണിപതിതയായ ഭാഷയ്ക്കു ഹസ്താവലംബം നല്കുന്ന കവികളാണ് അവരെന്ന് ആരും പറയുകയില്ല. രമാകാന്തന്റെ “മൗനഭംഗി”ക്കുള്ള സൗന്ദര്യം “കുങ്കുമപ്പൊട്ടി”ന് ഇല്ലെന്നുംകൂടി പറഞ്ഞുകൊള്ളട്ടെ.

ശ്രീ. പുതുശ്ശേരി രാമചന്ദ്രന്റെ “നഗ്നചിത്ര”ങ്ങൾ (ജനയുഗം) ശ്രീ. പാപ്പനംകോട്ടു പ്രഭാകരന്റെ “പ്രപഞ്ചത്തിൽ” (മലയാളരാജ്യം) ശ്രീ. പി. എൻ. ദാമോദരൻ പിള്ളയുടെ “കണികാണാൻ” (ദേശാഭിമാനി) ശ്രീ. പുലാക്കാട്ടു രവീന്ദ്രന്റെ “ഹനുമാന്റെ ചിരി” (മലയാളനാട്ട്) എന്നീ കാവ്യങ്ങൾ പ്രജ്ഞയോട് അടുത്തുനില്ക്കുന്നു. സന്താനങ്ങളെ സ്നേഹിക്കുന്ന അച്ഛൻ, ഭാര്യയെ സ്നേഹിക്കുന്ന കാമുകൻ ഇവരൊക്കെ സ്നേഹത്തിൽ വിലയംകൊണ്ടിരിക്കുമ്പോൾ ഹൃദയത്തിന്റെ ഭാഷയിൽ സംസാരിക്കുന്നു. സ്നേഹത്തിനു ലോപം സംഭവിക്കട്ടെ. സംസാരം പ്രജ്ഞയിൽനിന്ന് ഉളവാകും. ഈ കവികൾക്ക് കവിതയോടുള്ള സ്നേഹം കുറഞ്ഞോ എന്നാണ് എന്റെ സംശയം.

മഹനീയമായ കവിത ആത്മാവിൽ ആഞ്ഞടിക്കുന്ന ഒരു കൊടുങ്കാറ്റാണ്. ആ കൊടുങ്കാറ്റുണ്ടാക്കാൻ ആർക്കു കഴിയും? ടാഗോറിനെപ്പോലെ ഒരു കവി, ജിബ്രാനെപ്പോലെ ഒരു കവി മലയാളത്തിൽ എന്നുണ്ടാകും?

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും ‘സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ’ എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, ‘അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്’ എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ ‘സ്വപ്നമണ്ഡലം’ (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.